ഓരോ സമൂഹത്തിലും ജനജീവിതം മെച്ചപ്പെടുത്താൻ സഹായകമാവുന്ന പരിവർത്തനം വരുത്തിതീർക്കുന്നതിനുള്ള പോരാട്ടങ്ങൾ ലോകമെമ്പാടും അനവരതം നടന്നുകൊണ്ടിരിക്കുകയാണല്ലൊ. ഓരോ പ്രദേശത്തും നിലനില്ക്കുന്ന സാമൂഹ്യ വ്യവസ്ഥയുടെ സ്വഭാവവിശേഷത്തിനനുസൃതമായിട്ടായിരിക്കും പരിവർത്തനത്തിനുള്ള പോരാട്ടങ്ങൾ രൂപപ്പെടുന്നത്. ചൂഷണത്തിലധിഷ്ഠിതമായ ഒരു സമൂഹത്തിൽ സ്ത്രീപുരുഷ സമത്വവും, സാമൂഹ്യനീതിയും കൈവരിക്കുക എന്നതു് അസാദ്ധ്യമായതുകൊണ്ട് ആ വ്യവസ്ഥ തകർത്ത് ചൂഷണരഹിതമായ ഒരു സമൂഹത്തിന്റെ സൃഷ്ടി എന്നതായിരിക്കും സാമൂഹ്യ മാററത്തിനുവേണ്ടി നടത്തുന്ന പ്രക്രിയയുടെ അന്തിമ ലക്ഷ്യം. ഏതു സമൂഹമായാലും അതിന്റെ പരിവർത്തനത്തിനുവേണ്ടിയുള്ള സംഘടിത ശ്രമങ്ങളിൽ സ്ത്രീക്കും പുരുഷനും തുല്ല്യമായ പങ്കാളിത്തം ഉണ്ടായേ മതിയാവൂ. സാമൂഹ്യ മാററത്തിനുവേണ്ടിയുള്ള പ്രവർത്തനങ്ങളിൽ നിന്നും സ്ത്രീകളെ ഒഴിച്ചു നിറുത്തിക്കൊണ്ടുള്ള പരിപാടികൾ ഒരിക്കലും പൂർണ്ണമാവുകയില്ല. മാത്രവുമല്ല ജനസംഖ്യയിൽ പകുതിയോളം വരുന്ന സ്ത്രീസമൂഹത്തിനു് സാമൂഹ്യപരിവർത്തനത്തിനുവേണ്ടി നടത്തുന്ന പ്രവർത്തനങ്ങളിൽ വളരെ നിർണ്ണായകമായ പങ്കാണു വഹിക്കുവാനുള്ളതു്.

നിർഭാഗ്യവശാൽ ലോകത്തെല്ലായിടത്തും ഇന്നും ഏറിയും കുറഞ്ഞും ഈ പങ്കുനിറവേററാൻ സ്ത്രീകൾക്കു കഴിയാത്ത തരത്തിൽ അനവധി വിലക്കുകളും പ്രതിബന്ധങ്ങളും നിലനില്ക്കുന്നുണ്ട്. മതവിശ്വാസങ്ങളും ആചാരാനുഷ്ഠാനങ്ങളും. സ്ത്രീകളുടെമേൽ അടിച്ചേല്പിച്ചിരിക്കുന്ന വിലക്കുകളും, പുരുഷമേധാവിത്വപരമായി ചിന്തിക്കുന്ന സമൂഹം സ്ത്രീകളോടു കാണിക്കുന്ന ക്രൂരമായ അവഗണനയും, അവർക്കു നല്കിയിരിക്കുന്ന അധമമായ പദവിയും ഒക്കെ സാമൂഹ്യ മാററത്തിൽ ക്രിയാത്മകമായ പങ്കുനിർവ്വഹിക്കുന്നതിൽനിന്നും സ്ത്രീകളെ അകററി നിറുത്തുന്നു. ഇത്തരം പ്രവർത്തനങ്ങളിൽ പങ്കാളികളാകാൻ സ്ത്രീകൾ സ്വയം മുന്നോട്ടു വരുന്നില്ല എന്ന ഒരാരോപണവും പലപ്പോഴും ഉയർന്നുവരാറുണ്ട്. എന്നാലിതു് യഥാർത്ഥമായ വസ്തുതകളെ അടിസ്ഥാനപ്പെടുത്തിക്കൊണ്ടുള്ള വിമർശനമല്ല. നേരേമറിച്ച് സമൂഹം സ്ത്രീകൾക്കു നിഷേധിച്ചുകൊണ്ടിരിക്കുന്ന അവസരസമത്വത്തിനു നേരെ കണ്ണടച്ചുകൊണ്ടോ അതു കണ്ടില്ലെന്നുനടിച്ചുകൊണ്ടോ നടത്തുന്ന ഒരു ആരോപണമായിട്ടു മാത്രമേ അതിനെ കാണാനാവൂ.

മനുഷ്യാവകാശങ്ങൾ ഏററവും കൂടുതൽ നിഷേധിക്കപ്പെട്ടവരും പരമമായ വിവേചനത്തിനും അതുവഴി നിരന്തരമായ ചൂഷണത്തിനും വിധേയരായിക്കൊണ്ടിരിക്കുന്നവരും ആയ ഏററവും വലിയ മനുഷ്യവിഭാഗം

സ്ത്രീകൾതന്നെയാണ്. മനുഷ്യ കുടുംബത്തിലെ എല്ലാ അംഗങ്ങളുടേയും അന്തർലീനമായ അന്തസ്സിൻെറയും തുല്യവും അന്യാധീനപ്പെടുത്താനാവാത്തതുമായ അവകാശങ്ങളുടേയും അംഗീകാരമാണ് ലോകത്തിൽ നീതിയ്ക്കും, സ്വാതന്ത്ര്യത്തിനും സമാധാനത്തിനും അടിസ്ഥാനം എന്ന ഉൽകൃഷ്ടമായ മാനവീയതയുടെ കാഴ്ചപ്പാടുമായിട്ടാണ് സാർവ്വദേശീയ മനുഷ്യാവകാശ പ്രഖ്യാപനം ഐക്യ രാഷ്ട്ര സംഘടന പുറപ്പെടുവിച്ചത്. മാത്രവുമല്ല എല്ലാ മനുഷ്യരും സ്വതന്ത്രരും അന്തസ്സിലും അവകാശത്തിലും തുല്യരുമായിട്ടാണ് ജനിക്കുന്നതെന്നും, ഒരുതരം വിവേചനവുമില്ലാതെ എല്ലാ മനുഷ്യർക്കും എല്ലാ സ്വാതന്ത്ര്യങ്ങളും അവകാശങ്ങളും അനുഭവിക്കുവാൻ അർഹതയുണ്ടെന്നും ആ പ്രഖ്യാപനം ഉറപ്പിച്ചു പറയുകയും ചെയ്തു. എന്നിട്ടും സ്ത്രീകളെ സംബന്ധിച്ചിടത്തോളം നാം ആ മഹത്തായ ലക്ഷ്യത്തിൽ നിന്നും എത്രയോ അകലത്തിലാണ്. സമൂഹത്തിൽ ഒരു വ്യക്തി എന്ന നിലയിൽ പുരുഷൻ അനുഭവിക്കുന്ന എല്ലാ അവകാശവും സ്വാതന്ത്ര്യവും അനുഭവിക്കുവാൻ ഇന്നും ഭൂരിപക്ഷം രാഷ്ട്രങ്ങളിലും സ്ത്രീകൾക്ക സാദ്ധ്യമല്ല എന്നതു് ഒരു യാഥാർത്ഥ്യമായി നില്ക്കുന്നു. ഈ നില മാററിയെടുക്കുവാനും സമൂഹത്തിൽ സ്ത്രീയുടെ പദവി ഉയർത്തുവാനും ജനാധിപത്യ പ്രക്രിയയിൽ സ്ത്രീക്കു് പുരുഷനോടൊപ്പം ലഭിക്കേണ്ടുന്ന അവകാശങ്ങൾ ഉറപ്പുവരുത്തുവാനും സ്ത്രീ പുരുഷസമത്വത്തോടെ സാമൂഹ്യമാററത്തിനുവേണ്ടിയുള്ള പ്രവർത്തനങ്ങളിൽ ഏർപ്പെടാനും സാധിക്കുന്ന സാഹചര്യങ്ങൾ ഇനിയും സൃഷ്ടിക്കേണ്ടിയിരിക്കുന്നു.

## ഇന്ത്യൻ സമൂഹം

ഇന്ത്യൻ സമൂഹത്തിൻെറ മാററത്തെക്കുറിച്ച് വിചിന്തനം ചെയ്യുമ്പോൾ, ഇന്നത്തെ നിലനില്ക്കുന്ന സമൂഹത്തിൻെറ ചിത്രം വിശകലനം ചെയ്യേണ്ടതാവശ്യമാണല്ലോ. വ്യത്യസ്ത മതവിഭാഗങ്ങളിലുള്ള വിവിധ ഭാഷകൾ സംസാരിക്കുന്ന, വൈവിധ്യമാർന്ന ജീവിത ശൈലി സ്വീകരിച്ചിട്ടുള്ള ജനവിഭാഗങ്ങളുടെ ആകെത്തുകയാണല്ലോ ഇന്ത്യൻ സമൂഹം. "നാനാത്വത്തിൽ ഏകത്വം'' എന്നു് ആലങ്കാരികമായി നാം ഇന്ത്യൻ സാംസ്കാരിക പൈതൃകത്തെ വിശേഷിപ്പിക്കാറുണ്ടെങ്കിലും പലപ്പോഴും ഏകത്വത്തെക്കാൾ നാനാത്വം മറനീക്കി പുറത്തു വരാറുണ്ട്. സ്വാതന്ത്ര്യാനന്തര ഇന്ത്യൻ സമൂഹത്തിൻെറ സ്ഥിതി ഒന്നു നോക്കാം.

എല്ലാ ജനങ്ങൾക്കും സാമൂഹ്യ, സാമ്പത്തിക രാഷ്ട്രീയ നീതി പ്രദാനം ചെയ്യാൻ കഴിയുന്ന ഒരു പരമാധികാര, ജനാധിപത്യ, മതേതരത്വ സോഷ്യലിസ്റ്റു റിപ്പബ്ലിക്ക നിർമ്മിക്കുക എന്ന ലക്ഷ്യം പ്രഖ്യാപിച്ചു കൊണ്ടാണ് സ്വതന്ത്ര ഇന്ത്യ അതിൻെറ ഭരണഘടന അംഗീകരിച്ചതു്. ആ പ്രഖ്യാപനം കഴിഞ്ഞത് നാല്പതു വർഷം നാം പിന്നിട്ടിരിക്കുന്നു. ഇത്ര കാലം കഴിഞ്ഞതിനു ശേഷം ഇന്നു നമ്മുടെ മുന്നിൽ കാണുന്ന ഇന്ത്യൻ സമൂ

ഹത്തിൻെറ ചിത്രം നമ്മെ ചിന്തിപ്പിക്കുകയും ഭീഷണിപ്പെടുത്തുകയും വേദനിപ്പിക്കുകയും ഒക്കെ ചെയ്യുന്നു. .

ജനസംഖ്യയുടെ ഏതാണ്ട് 65 ശതമാനം വരുന്ന ജനത അക്ഷരത്തിൻെറ പ്രകാശം ലഭിക്കാതെ മൃഗതുല്യരായി കഴിയുന്നു. മനുഷ്യൻ എഴുത്തുഭാഷ കണ്ടുപിടിക്കുന്നതിനു മുൻപു ജീവിച്ചിരുന്ന മനുഷ്യരുടെ നിലവാരത്തിൽ ദുരിതപൂർണ്ണമായ അവരുടെ നിത്യജീവിതം ഒരു വിധം തള്ളി നീക്കുന്നു. ലോകത്തിൽ വിദ്യയും വിജ്ഞാനവുമൊക്കെ കുന്നു കൂടുമ്പോഴം, അതിൽനിന്നും അന്യവൽക്കരിക്കപ്പെട്ട് വിധിയിലും, അന്ധവിശ്വാസങ്ങളിലും അനാചാരങ്ങളിലും ആമഗ്നരായി അവർ കഴിഞ്ഞുകൂടുന്നു. അതുകൊണ്ടു തന്നെ അവർ നിരന്തരമായ ചൂഷണത്തിനു വിധേയരായിക്കൊണ്ടുമിരിക്കുന്നു. ലോകം 21-ാം നൂററാണ്ടിലേയ്ക്കു കടക്കുമ്പോഴം ലോകത്തെമ്പാടുമുള്ള നിരക്ഷരരായ ജനങ്ങളിൽ പകുതിയിലധികവും ഭാരതത്തിലായിരിക്കും.

മനുഷ്യൻെറ പ്രാഥമികാവശ്യങ്ങളായ ഭക്ഷണം, വസ്ത്രം, പാർപ്പിടം എന്നിവപോലും വേണ്ടത്രലഭ്യമാകാതെ ദാരിദ്ര്യരേഖയ്ക്കു താഴെക്കഴിയുന്നവരുടെ എണ്ണം ഇവിടെ വർദ്ധിച്ചുകൊണ്ടിരിക്കുന്നു. ജനങ്ങളിൽ ബഹുഭൂരിപക്ഷവും നിരന്തരമായ ദരിദ്രവൽക്കരണപ്രക്രിയയ്ക്കു് വിധേയരായിക്കൊണ്ടിരിക്കുമ്പോഴം അവരുടെ ചെലവിൽ വെറുമൊരു ന്യൂനപക്ഷം ധനികവൽക്കരിക്കപ്പെട്ടുകൊണ്ടുമിരിക്കുന്നു. ഈ ദരിദ്രവൽക്കരണ—ധനികവൽക്കരണ പ്രക്രിയ സാമ്പത്തികരംഗത്തുമാത്രമല്ല നടക്കുന്നതു്. ജീവിതത്തിൻെറ സർവ്വമണ്ഡലങ്ങളിലും ഈ പ്രതിഭാസം പ്രതിഫലിക്കുന്നുണ്ട്. വികസനത്തിൻെറ പേരിൽ ആരോഗ്യം, വിദ്യാഭ്യാസം, കാർഷികം തുടങ്ങിയ വിവിധരംഗങ്ങളിൽ നടന്നുകൊണ്ടിരിക്കുന്ന പ്രവർത്തനങ്ങൾ എല്ലാംതന്നെ ധനികവൽക്കരിക്കപ്പെട്ടുകൊണ്ടിരിക്കുന്ന ന്യൂനപക്ഷത്തിൻെറ താല്പര്യസംരക്ഷണത്തിനു് ഉതകുംവിധമാണ് സംവിധാനം ചെയ്യപ്പെട്ടിട്ടുള്ളതു്.

നമ്മുടെ രാജ്യത്തിൻെറ സ്വാശ്രയത്വത്തെ തന്നെ അപകടപ്പെടുത്തിക്കൊണ്ട് വ്യവസായികരംഗത്ത് ബഹുരാഷ്ട്രക്കമ്പനികൾ സ്വൈരവിഹാരം നടത്തുന്നു. ശാസ്ത്ര സാങ്കേതിക വിജ്ഞാനത്തെ ജനവിരുദ്ധമായി പ്രയോഗിച്ച് ഈ രാജ്യത്തുനിന്നും അമിതലാഭം കൊയ്തെടുക്കാനുള്ള വെമ്പലിലാണ് അവയെല്ലാംതന്നെ വലിയ നിയന്ത്രണങ്ങൾക്കൊന്നും വിധേയരാകാതെ അവയ്ക്കു് യഥേഷ്ടം പ്രവർത്തിക്കുവാനുള്ള സാഹചര്യവും ഇവിടെ സൃഷ്ടിക്കപ്പെട്ടിരിക്കുന്നു. രാജ്യത്തിൻെറ പരമാധികാരംപോലും തുരങ്കം വയ്ക്കാൻ കഴിയുന്ന തരത്തിൽ അന്താരാഷ്ട്ര സാമ്പത്തിക ഏജൻസികൾ നമ്മുടെ രാജ്യത്തിൻെറ സാമ്പത്തികരംഗത്തേയ്ക്കു് കടന്നുകയറിയിരിക്കുന്നു. രാജ്യം ഏറെക്കുറെ ഒരു കടക്കെണിയിൽ അകപ്പെട്ടിരിക്കുന്നു. ഇതിൻെറ

അനന്തരഫലമായി നമ്മുടെ വികസന പ്രവർത്തനങ്ങളെല്ലാം ഒരു പ്രതിസന്ധിയിലെത്തിനില്ക്കുന്നു.

സാമൂഹ്യരംഗത്താണെങ്കിൽ, മുതലാളിത്തവ്യവസ്ഥിതിയുടെ കച്ചവട മനോഭാവം ജീവിതത്തിന്റെ എല്ലാ തുറകളിലും വ്യാപിച്ചിരിക്കുന്നു. അതിന്റെ അനന്തരഫലമെന്നോണം സമൂഹത്തിൽ വളരെയധികം മൂല്യശോഷണവും സംഭവിച്ചിട്ടുണ്ട്. ഒരു മഹാഭൂരിപക്ഷം വരുന്ന ജനത ഒരു ചെറുന്യൂനപക്ഷത്താൽ നിരന്തരമായി ചൂഷണം ചെയ്യപ്പെട്ടുകൊണ്ടിരിക്കുന്ന ഒരു സമൂഹമായി മാറിയിരിക്കുന്നു. ഈ സമൂഹത്തിന്റെ പരിവർത്തനമാണ് നാം ലക്ഷ്യം വച്ചിരിക്കുന്നതു്. അങ്ങിനെ ഈ രാജ്യത്തിൽ നിരന്തരമായ ചൂഷണത്തിന് വിധേയരായിക്കൊണ്ടിരിക്കുന്ന ബഹുഭൂരിപക്ഷം വരുന്ന ജനതയുടെ മോചനത്തിനുവേണ്ടിയുള്ള പോരാട്ടമാണ് സാമൂഹ്യമാററത്തിനുവേണ്ടിയുള്ള മുഖ്യപ്രവർത്തനമായിത്തീരേണ്ടതു്. അതോടൊപ്പം തന്നെ അടിമത്തത്തിനും ചൂഷണത്തിനും വിധേയരായിരിക്കുന്ന ബഹുഭൂരിപക്ഷം ജനങ്ങളുടേയും അനുഭവങ്ങൾ പൊതുവായി പങ്കിട്ടുകൊണ്ടും സ്ത്രീകളായതുകൊണ്ടുമാത്രം അനുഭവിക്കേണ്ടിവരുന്ന വ്യത്യസ്തമായ ചൂഷണങ്ങൾക്ക വിധേയരായിക്കൊണ്ടും കഴിഞ്ഞുകൂടുന്നു. ജനസംഖ്യയുടെ 50 ശതമാനം വരുന്ന സ്ത്രീകളുടെ മോചനം സാമൂഹ്യ മാററത്തിന്റെ ലക്ഷ്യമായിത്തീരേണ്ടതുണ്ട്. അതുകൊണ്ടാണ് ഇന്ത്യൻ സമൂഹത്തിന്റെ മാററത്തിനുവേണ്ടിയുള്ള പോരാട്ടത്തിൽ ഇന്ത്യയിലെ സ്ത്രീകൾ പൂർണ്ണമായും പങ്കാളികളാകണം എന്നു വാദിക്കുന്നതു്. സ്ത്രീപുരുഷന്മാരുടെ കൂട്ടായ പരിശ്രമത്തിന്റെ ഫലമായി ഇന്നു നിലനില്ക്കുന്ന സമൂഹാവബോധത്തിൽ തന്നെ സമൂലമായ പരിവർത്തനം വരുത്തിത്തീർക്കുന്നതിലൂടെ മാത്രമേ ഈ ലക്ഷ്യം നേടാനാകൂ.

## സ്ത്രീകളുടെ അടിമത്തം

ഇന്ത്യൻ സമൂഹത്തിൽ സ്ത്രീകളായതുകൊണ്ട് മാത്രം അനുഭവിക്കേണ്ടിവരുന്ന അടിമത്തവും, ചൂഷണവും, വിവേചനവും എന്തൊക്കെയാണെന്നു നോക്കാം.

ഓരോ കുടുംബത്തിനകത്തും ഇന്നു നിലനില്ക്കുന്ന സ്ത്രീയുടെ സാമൂഹ്യപദവി പരിശോധിക്കപ്പെടേണ്ടതാണ്. കുടുംബത്തിന്റെ പൊതുപ്രശ്നങ്ങളിലുള്ള നിർണ്ണായകമായ തീരുമാനങ്ങളെടുക്കുന്ന കാര്യത്തിൽ പലപ്പോഴും സ്ത്രീകൾക്ക സ്ഥാനമില്ലാതെ വരുന്നു. തൊഴിലെടുക്കുന്ന സ്ത്രീകൾകൊണ്ടു വരുന്ന വരുമാനം കുടുംബവരുമാനത്തിനു് അനുപൂരകമായി മാത്രം കണക്കാക്കുകയും, പുറം തൊഴിലില്ലാത്ത സ്ത്രീകളെ ആശ്രിതരായി കണക്കാക്കുകയും ചെയ്യുകയാണ് നമ്മുടെ സമൂഹത്തിലെ പതിവ്. എല്ലായ്പ്പോഴും ഭർത്താവുകൊണ്ടു വരുന്ന വരുമാനം മാത്രമാണ് കുടുംബത്തിന്റെ പ്രധാന

വരുമാനമായി കണക്കാക്കുന്നതു്. കേരളത്തിൽ ഈ അടുത്ത കാലമുത്തു നട ത്തിയ ഒരു സർവ്വേയിൽ തെളിഞ്ഞു വന്ന ചില കാര്യങ്ങൾ ഇത്തരുണ ത്തിൽ സ്മരണീയമാണ്. കേരളത്തിലെ 25 ശതമാനം കുടുംബങ്ങളിൽ പ്ര ധാന വരുമാനം സ്ത്രീകളിൽ നിന്നാണ് ലഭ്യമാകുക. അതുപോലെ 17 ശതമാനം കുടുംബങ്ങളിൽ സ്ത്രീകളുടെ മാത്രം വരുമാനമേ വന്നു ചേരുന്നുള്ളു. ഈ കുടുംബങ്ങളിലെയും സ്ത്രീകളുടെ സാമൂഹ്യപദവി സാധാരണ അംഗീക രിക്കപ്പെട്ടിരിക്കുന്നതിൽ നിന്നും വ്യത്യസ്തമല്ല. പുറമേ തൊഴിലെടുക്കുന്ന സ്ത്രീ അവൾക്കു കിട്ടുന്ന മൊത്തം വരുമാനത്തിൻെറ 80 ശതമാനത്തോളം കുടുംബ ചെലവിനുപയോഗിക്കുമ്പോൾ പുരുഷൻ അയാളുടെ മൊത്തം വരു മാനത്തിൻെറ ഏകദേശം 60 ശതമാനമേ കുടുംബ ചെലവിനു നല്കുന്നുള്ളു. എങ്കിലും കുടുംബത്തിൻെറ "Bread Winner" ആയി പുരുഷനെതന്നെ യാണു കണക്കാക്കുന്നതു്.

ഓരോ കുടുംബത്തിനകത്തും സ്ത്രീകൾ ചെയ്യുന്ന വീട്ടു ജോലികൾ ഉല്പാ ദന ക്ഷമമല്ലാത്തതായും സാമ്പത്തിക നേട്ടമില്ലാത്തതായും ആണ് കണ ക്കാക്കപ്പെട്ടിരിക്കുന്നതു് വില്പനയ്ക്കുവേണ്ടിയല്ലാത്ത ഉല്പന്നങ്ങൾ ഉല്പാദിപ്പി ക്കുന്ന ഏതു തൊഴിലിനെയും ഉല്പാദന ക്ഷമതയില്ലാത്തതും ലാഭമില്ലാത്തതു മായി മുദ്രകുത്തി തള്ളികളയുന്ന സാമ്പത്തിക വീക്ഷണം തികച്ചും മുതലാ ളിത്തത്തിൻേറതാണ് ഈ മനോഭാവത്തിൻെറ ഫലമായി ദിവസവും മണി ക്കൂറുകളോളം ജോലി ചെയ്തു് കുടുംബങ്ങളിൽ ഉപയോഗ മൂല്യങ്ങളും സേവ നങ്ങളും ഉല്പാദിപ്പിക്കുന്ന സ്ത്രീകളെ മുഴുവൻ ആശ്രിതർ എന്നു ചിത്രീകരിച്ചു കൊണ്ടാണ് കുടുംബത്തിനകത്ത് അവർക്കു പദവി നിശ്ചയിച്ചിരിക്കുന്നതു്.

യഥാർത്ഥത്തിൽ നിരന്തരമായി നടന്നുകൊണ്ടിരിക്കുന്ന ഒരു ചൂഷണ മല്ലേയതു്? ചരിത്രപരമായി നിർണ്ണയിക്കപ്പെട്ട ഒരു ജീവിതനിലവാരം അനുസരിച്ച് ദൈനംദിനജീവിതം നയിക്കുവാൻ പര്യാപ്തമായ ജോലിയി ലും കൂടുതൽചെയ്യുമ്പോൾ ഉണ്ടാകുന്ന അധികം അപഹരിച്ചെടുക്കൽ എന്ന അർത്ഥത്തിൽ സ്ത്രീകളുടെ വീട്ടുജോലി അപഹരിച്ചെടുക്കലിനെ സാങ്കേതി കാർത്ഥത്തിൽതന്നെ ചൂഷണമായിട്ടു കാണാം. ഓരോ കുടുംബത്തിലും ദിവ സേനയുണ്ടാകുന്ന സ്ത്രീകളുടെ അധിക ;ജോലി അപഹരിച്ചെടുക്കുന്ന ചൂഷ ണത്തെ അംഗീകരിക്കാതെ അതിനെ ഉൽപ്പാദനക്ഷമ മല്ലാത്തതായി കണക്കു കൂട്ടുക എന്നതു് അധമചിന്താഗതിയല്ലേ? മാത്രവുമല്ല അവരെ ആ ശ്രിതരായും കുടുംബവരുമാനം ഉല്പാദിപ്പിക്കുന്ന പ്രക്രിയയിൽ ഒരു സംഭാ വനയും നൽകാത്തവരായും കണക്കാക്കുന്നു. നമ്മുടെ ഭരണഘടനയിൽ മൗ ലികാവകാശങ്ങളുടെ കൂട്ടത്തിൽ ഉൾപ്പെടുത്തിയിരിക്കുന്ന "ചൂഷണങ്ങൾ ക്കെതിരെയുള്ള അവകാശങ്ങൾ'' പ്രതിപാദിക്കുന്ന ഭാഗത്ത് ഈ പ്രത്യേക ചൂഷണം ഉൾപ്പെടുത്തിയിട്ടില്ല എന്നതു് നമ്മുടെ ഭരണഘടനയുടെ അടി സ്ഥാന പരമായ സ്ത്രീ-പുരുഷ വിവേചന സ്വഭാവമാണു കാണിക്കുന്നതു്. ഭരണഘടനയുടെ പല ഭാഗങ്ങളിലും സ്ത്രീ-പുരുഷ സമത്വം പ്രഖ്യാപിച്ചി

ട്ടുണ്ടെങ്കിലും പ്രായോഗിക തലത്തിൽ തുല്യതയുടെ ഫലം അനുഭവിക്കു വാൻ സ്ത്രീകൾക്കു സാധിക്കുന്നില്ല.

പുറത്തുപോയി തൊഴിലെടുക്കുന്ന സ്ത്രീകളെ സംബന്ധിച്ചിടത്തോളം അവർ ഇരട്ട അദ്ധ്വാനമാണ് നടത്തുന്നതു്. ദിവസവും 12-16 മണിക്കൂർ അവക്ക് അധ്വാനിക്കേണ്ടിവരുന്നു. കുടുംബ ജോലികൾ മാററി നിറുത്തി, അതുമായി ബന്ധപ്പെട്ടു കിടക്കുന്ന വിറകുശേഖരിക്കുക, വെള്ളംകൊണ്ടുവ രിക, പുല്ലുവെട്ടുക മുതലായവയും ഏറെറടുത്തു ചെയ്യുന്നു. എങ്കിലും അതൊ ക്കെയും കാണാപ്പണിയായി മാറുന്നു. ഇതിൻെറ ഫലമായി തൊഴിൽ പങ്കാളിത്തത്തിൻെറ കണക്കുകൾ എടുക്കുമ്പോൾ, കാനേഷുമാരി കണക്കി ലായാലും, ദേശീയ സാമ്പിൾ സർവ്വേയിലായാലും തൊഴിൽ പങ്കാളിത്ത ത്തിൽ വളരെ പ്രകടമായ സ്ത്രീപുരുഷ വ്യത്യാസം കാണാം. ഏതു തൊഴി ലിനെപ്പററി പറയുമ്പോഴും 'ജോലി സ്ഥിരത'' ''വരുമാനം'' എന്നിവ പ്രധാന ഘടകങ്ങളാണ്. ഈ ഘടകങ്ങളുടെ അഭാവം സ്ത്രീ കുടുംബത്തിന കത്തു ചെയ്യുന്ന ജോലിയേയും അതുമായി ബന്ധപ്പെടുത്തി ചെയ്യുന്ന മററു പണികളേയും ''തൊഴിൽ'' എന്ന വിഭാഗത്തിൽപോലും പെടുത്താൻ പററാത്ത ഒന്നാക്കിത്തീർക്കുന്നു. കുടുംബത്തിനകത്ത് സ്ത്രീക്കു നല്കുന്ന അധമ പദവിക്കു് അടിസ്ഥാനമായി വർത്തിക്കുന്നതു് മുതലാളിത്ത വ്യവസ്ഥിതി യുടെ ഈ കാഴ്ചപ്പാടാണ്.

## തൊഴിൽ രംഗം

തൊഴിൽ രംഗത്തേയ്ക്കു കടന്നു നോക്കിയാൽ അവിടെയും സ്ത്രീകൾ കടു ത്ത വിവേചനത്തിനു വിധേയരാകുന്നതു കാണാൻ കഴിയും. സ്ത്രീകൾ ഏററവും അധികം തൊഴിലെടുക്കുന്ന മേഖലയാണ് കാർഷികമേഖല. ലിംഗപരമായ തൊഴിൽ വിഭജനം വ്യക്തമായി നിലനില്ക്കുന്ന മേഖലയു മാണിതു്. എന്നാൽ 'തുല്യവേതന നിയമം' പാസാക്കിയിട്ടുള്ള നമ്മുടെ രാജ്യത്തു് ഇന്നും കാർഷിക രംഗത്തു് സ്ത്രീകളുടെ കൂലി പുരുഷന്മാരുടെ കൂലിയുടെ ഏതാണ്ട് പകുതി മാത്രമാണ്. പല സ്ഥലങ്ങളിലും സ്ത്രീ തൊഴിലാളികൾക്കു പ്രത്യേകം കൂലി കൊടുക്കുന്ന സമ്പ്രദായം തന്നെയില്ല. ഭർത്താവിൻെറ കൂലിയോടൊപ്പം ഭാര്യയുടെ കൂലിയും അയാളുടെ കൈയി ലേയ്ക്കു കൊടുക്കുകയാണു പതിവ്.

കാർഷികരംഗത്ത് സ്ത്രീകൾ സ്ഥിരമായി ചെയ്തുവന്നിരുന്ന പല ജോലികളും യന്ത്രങ്ങൾ ഏറെറടുത്തിരിക്കുന്ന സാഹചര്യത്തിൽ സ്ത്രീകളുടെ തൊഴിൽ സാദ്ധ്യതകൾ വളരെ വിരളമായിരിക്കുന്നു. തൊഴിൽ നഷ്ടപ്പെടു ന്നവർക്ക് പുതിയ തൊഴിൽ സാദ്ധ്യതകളും തീരെ കുറഞ്ഞു വരുന്നു.

കാർഷികേതര മേഖലകളിലും സ്ത്രീകൾ പണിയെടുക്കുന്ന രംഗങ്ങളിൽ കൂലിയുടെ കാര്യത്തിൽ പ്രകടമായ വിവേചനം നിലനില്ക്കുന്നുണ്ട്. ആ

രംഗത്തും യന്ത്രവല്കരണത്തിൻെറ ഫലമായി തൊഴിൽ രംഗത്തുനിന്നും ധാരാളമായി പുറത്തായിക്കൊണ്ടിരിക്കുന്നവർ സ്ത്രീകാംതന്നെയാണ്.

സേവനമേഖലയുടെ കാര്യത്തിൽ പൊതുമേഖലാ രംഗത്ത് പുരുഷന്മാരോട്ട തുല്യമായ സേവന വേതന വ്യവസ്ഥകാം സ്ത്രീകാംക്കും ലഭ്യമാണെങ്കിലും സ്വകാര്യ മേഖലയിൽ സ്ഥിതി വ്യത്യസ്തമാണ്. വൈദഗ്ദ്ധ്യം അധികം വേണ്ടാത്ത തൊഴിലുകളിൽ തുച്ഛമായ ശമ്പളത്തിന് സ്ത്രീകളെ നിയമിക്കാനാണ് സ്വകാര്യമേഖല ശ്രമിക്കുന്നത്. സാങ്കേതിക വൈദഗ്ദ്ധ്യം വേണ്ട രംഗങ്ങളിൽ സ്ത്രീകളെ നിയമിക്കാൻ തൊഴിലുടമകാം പൊതുവേ മടികാണിക്കുന്നു. ചില പ്രത്യേക തൊഴിലുകാംക്കല്ലാതെ സാങ്കേതിക വൈദഗ്ദ്ധ്യം ആവശ്യമുള്ളിടത്ത് തങ്ങാം പററിയവരല്ല എന്ന ചിന്താഗതി പുലത്തുന്ന സ്ത്രീകളും നമ്മുടെ സമൂഹത്തിലുണ്ട്.

## വിദ്യാഭ്യാസരംഗം

വിദ്യാഭ്യാസരംഗം പരിശോധിച്ചുനോക്കിയാൽ അവിടേയും സ്ത്രീ വിവേചനത്തിനു വിധേയയാകുന്നു എന്നു കാണാൻ കഴിയും. പെൺകുട്ടികാം വിദ്യാഭ്യാസം നേടേണ്ട ആവശ്യംതന്നെയില്ല എന്നു കരുതുന്നവരും നമ്മുടെ നാട്ടിൽ ഏറെയുണ്ട്. അതുകൊണ്ടാണ് പലപ്പോഴും ചെറുക്ലാസുകളിൽ വച്ചുതന്നെ പെൺകുട്ടിയുടെ പഠിത്തം നിറുത്തി വീട്ടുജോലിയിലേയ്ക്കു പ്രവേശിപ്പിക്കുകയും അതിനു സഹോദരന്മാരുണ്ടെങ്കിൽ അവരെ പഠിക്കാനയയ്ക്കുകയും ചെയ്യുന്ന സംഭവങ്ങാം എത്രയെങ്കിലും നമ്മുടെ സമൂഹത്തിൽ കാണാൻ കഴിയുന്നതു്. സ്കൂളുകളിൽനിന്നും പഠിത്തം നിറുത്തി പോകുന്ന കുട്ടികളിൽ ഒരു വലിയ വിഭാഗം പെൺകുട്ടികളായിരിക്കും.

അവസാനം ഇന്ത്യയിലെടുത്ത കനേഷുമാരി കണക്കനുസരിച്ച് സ്ത്രീകളുടെയിടയിലുള്ള സാക്ഷരതാനിരക്ക് 24.88 ശതമാനംമാത്രമാണ്, അതേസമയം പുരുഷന്മാരുടെ സാക്ഷരതാശതമാനം 46.74 ആണ്. അതായതു് ഇന്ത്യയിലെ സ്ത്രീകളിൽ ഏതാണ്ട് നാലിൽ മൂന്നു ഭാഗവും അക്ഷരാഭ്യാസമില്ലാത്തവരായി ഇന്നും തുടരുന്നു എന്നർത്ഥം. രാജസ്ഥാൻ പോലുള്ള ഉത്തരേന്ത്യൻ സംസ്ഥാനങ്ങളിൽ സ്ത്രീകളുടെ സാക്ഷരത വെറും 5 ശതമാനം മാത്രമാണ്. അങ്ങിനെ ബഹുഭൂരിപക്ഷം നിരക്ഷരരായിട്ടുള്ള സ്ത്രീകളുടെയിടയിൽ ശൈശവ വിവാഹം, സതി മുതലായ അനാചാരങ്ങാം തഴച്ചു വളരും. വിധിവിശ്വാസത്തിൽ മുഴുകിക്കഴിയുന്ന ഇവരുടെയിടയിൽ ശാസ്ത്രബോധം വളത്തി ജനജീവിതം മെച്ചപ്പെടുത്തണമെങ്കിൽ അവരെ സാക്ഷരരാക്കിയേ മതിയാവൂ

## ആരോഗ്യരംഗം

ആരോഗ്യരംഗത്തും സ്ത്രീകളുടെനില പൊതുവേ ശോചനീയമാണ്. കേന്ദ്രഗവൺമെൻറ് ഈയിടെ പുറത്തിറക്കിയ ദേശീയ വനിതാ വികസന

പരിപ്രേക്ഷ്യത്തിൽ ഈ അവസ്ഥയുടെ വിശദാംശങ്ങൾ നല്കികൊണ്ട് ഗവൺമെൻറ് കുററമേററുപറയുന്നുണ്ട്. പോഷകാഹാരക്കുറവുകൊണ്ട് ഗർഭിണികളിൽ അധികം പേർക്കും അനീമിയ (രക്തകുറവ്) എന്ന രോഗം ബാധിക്കുന്നു. അത് 12-20 ശതമാനം ഗർഭിണികളുടെ മരണത്തിനിടയാക്കുന്നു. ഇന്ത്യയിൽ പ്രതിവർഷം ജനിക്കുന്ന 23 ലക്ഷം കുട്ടികളിൽ 65 ശതമാനം ഒന്നാമത്തെവയസുതികയുന്നതിനുമുമ്പ് മരിക്കുന്നു. ബാക്കിയുള്ളവരിൽ ഒൻപതിൽ ഒരാൾ വീതം 5 വയസ്സിനുള്ളിൽ മരിക്കുന്നു. അതുപോലെതന്നെ 10-ൽ നാലു കുട്ടികൾവീതം പോഷകാഹാരക്കുറവുമൂലവും ഇന്ത്യയിൽ മരിക്കുന്നു. ഇത്തരത്തിൽ കിട്ടുന്ന വിവരങ്ങൾവച്ചുകൊണ്ടു തന്നെ ഇവിടെ നിലനില്ക്കുന്ന ആരോഗ്യസംവിധാനത്തിന്റെ ശോച്യാവസ്ഥ മനസ്സിലാക്കാവുന്നതാണ്. അതിന്റെയും ദൂഷ്യഫലങ്ങൾ അനുഭവിക്കുന്നതിൽ കൂടുതലും സ്ത്രീകളാണ് എന്നു വരുന്നു.

ശരിയായ രീതിയിലും അളവിലും ആഹാരം ലഭിയ്ക്കാവു. ശുദ്ധജല ദൗർലഭ്യം, പരിസര ശുചിത്വം ഇല്ലായ്മ എന്നിവ മൂലമുണ്ടാകുന്ന രോഗങ്ങളാണ് ഇന്ത്യയിലധികവും. ഇവയെല്ലാം കൂടാതെ പരിസരനാശം മൂലം വിറക്, കുടിവെള്ളം, കാലിത്തീററ മുതലായവ സംഘടിപ്പിക്കുവാൻ സ്ത്രീയ്ക്ക് അമിതാദ്ധ്വാനം ചെയ്യേണ്ടി വരുന്നുണ്ട്. ഇന്ത്യയിൽ നടന്നു കൊണ്ടിരിക്കുന്ന ജനവിരുദ്ധ വികസനനയം അടിച്ചേൽപ്പിക്കുന്ന പാപ്പരീകരണത്തിന്റെ ഫലമായുണ്ടാകുന്ന വിവിധ തരത്തിലുള്ള മാനസിക സംഘർഷം മുഴുവൻ ഏററെടുക്കേണ്ടത് സ്ത്രീകളാണ്. നമ്മുടെ സാമൂഹ്യ സാംസ്കാരിക ബന്ധങ്ങളുടേയും ആചാരങ്ങളുടേയും പ്രത്യേകതമൂലം പട്ടിണി കൂടുതലായി ബാധിക്കുന്നത് സ്ത്രീകളെയാണല്ലൊ. സാമ്പത്തിക ഞെരുക്കം ഉണ്ടാകുമ്പോൾ ആദ്യം ഭക്ഷണം ഉപേക്ഷിക്കേണ്ടി വരുന്നത് സ്ത്രീയായിരിക്കും. സ്ത്രീ നടത്തുന്ന അദ്ധ്വാനത്തിന്റെ മൂല്യം കാണാതിരിക്കുന്നതുകൊണ്ടു തന്നെ അവക്ക് കുറഞ്ഞ ഊർജ്ജം മാത്രമേ ആവശ്യമുള്ളൂ എന്ന തെററായ ധാരണയും സമൂഹം വച്ചുപുലത്തുന്നുണ്ട്.

സ്ത്രീകളെ ലക്ഷ്യമാക്കിക്കൊണ്ടുള്ള കുടുംബ ക്ഷേമ പദ്ധതികളാണ് ഇന്ന് അവരുടെ ആരോഗ്യ പ്രശ്നങ്ങളിൽ വളരെ പ്രധാനപ്പെട്ടത്. വികസിത സാമ്രാജ്യത്വ രാഷ്ട്രങ്ങളിൽ വികസിപ്പിച്ചെടുക്കുന്ന പല ഔഷധങ്ങളും ഗർഭനിരോധന തന്ത്രങ്ങളുമെല്ലാം പരീക്ഷിച്ചു നോക്കുന്നത് ഇന്ത്യയെപ്പോലുള്ള മൂന്നാം ലോക രാഷ്ട്രങ്ങളിൽ അധിവസിക്കുന്ന ജനതയുടെ മേലാണ്. പലപ്പോഴും സാമ്രാജ്യത്വ ശക്തികളുടേയും ബഹുരാഷ്ട്ര കുത്തകകളുടേയും ലാഭക്കൊതിമൂലം ജീവചരവങ്ങളായി മാറുന്നത് കുടുംബാസൂത്രണ പദ്ധതികൾക്ക് ഇരയാകേണ്ടി വരുന്ന സ്ത്രീകളാണ്. ശാസ്ത്രത്തിന്റെ തെററായ ഉപയോഗത്തിനും സ്ത്രീകളോടുള്ള വിവേചനത്തിനും വ്യക്തമായ ഉദാഹരണമാണ് അമ്നിയോ സെൻറസിസിന്റെ പ്രയോഗം. ഭ്രൂണവൈകല്യങ്ങൾ നിർണ്ണയിക്കുന്നതിനും ചികിത്സയ്ക്കും പ്രയോജനപ്പെട

ത്താവുന്ന ഈ രീതി ലിംഗനിർണ്ണയം നടത്തുന്നതിനും അതുവഴി പെൺ ശിശുക്കളെ ഭ്രൂണാവസ്ഥയിൽ തന്നെ നശിപ്പിക്കുന്നതിനുമാണ് ഇന്ന് ഉപയോഗിക്കുന്നത്. അതേസമയം തന്നെ ഭോപ്പാൽ കൂട്ടക്കൊലയ്ക്കുശേഷം ഗർഭിണികളായ സ്ത്രീകളെ പരിശോധിക്കുന്നതിനോ ഭ്രൂണ വൈകല്യങ്ങൾ കണ്ടെത്തുന്നതിനോ ഈ മാർഗ്ഗം ഉപയോഗിക്കാൻ കൂട്ടാക്കിയിരുന്നില്ല എന്നതും ഇവിടെ പ്രത്യേകം പ്രസ്താവ്യമാണ്. ചുരുക്കത്തിൽ ഇന്ന് ഇന്ത്യയിൽ നിലനില്ക്കുന്ന ആരോഗ്യസംവിധാനത്തിൽ സ്ത്രീകൾക്ക ലഭിക്കാവുന്ന ആരോഗ്യ സംരക്ഷണത്തിനുള്ള സാദ്ധ്യത തുലോം പരിമിതമാണെന്നു കാണാം. സമൂഹത്തിൽ പൊതുവേ അവർക്കു നല്കിയിരിക്കുന്ന അധമപദവിയുടെ പ്രതിഫലനം തന്നെയാണ് ഈ രംഗത്തും ദർശിക്കുന്നത്.

## മാദ്ധ്യമങ്ങളിലൂടെ

ഇന്ത്യൻ സമൂഹത്തിൽ സ്ത്രീയുടെ പദവി വളരെയധികം താഴ്ത്തിക്കൊണ്ടുവരുന്നതിന് പ്രധാനമായി പങ്കുവഹിച്ചിട്ടുള്ളത് ഇവിടെ പ്രവർത്തിക്കുന്ന ബഹുജനമാദ്ധ്യമങ്ങളാണ് മുതലാളിത്ത വ്യവസ്ഥിതിയുടെ ഏററവും വാചാലമായപ്രതിനിധിയെന്ന നിലയിൽ മാദ്ധ്യമങ്ങൾ എല്ലാം തന്നെ ലാഭം കൊയ്യുക എന്ന ഒരേ ഒരു ലക്ഷ്യം മുൻനിറുത്തിപ്രവർത്തിക്കുന്നവകളാണ്. ജനങ്ങളുടെ അറിയാനുള്ള അവകാശം അനുഭവിക്കാൻ അവരെ സഹായിക്കേണ്ടതാണ് മാദ്ധ്യമങ്ങൾ, എന്നാൽ അപ്പപ്പോൾ ലഭ്യമാകുന്ന യഥാർത്ഥമായവാർത്തകളെപ്പോലും വളച്ചൊടിച്ച്, സ്തോഭജനകമാക്കി ഏററവും പെട്ടെന്നു വിററഴിയുന്ന കച്ചവടച്ചരക്കാക്കിമാററിയിട്ടാണ് അവർ അത് ജനങ്ങളുടെ മുമ്പിലേയ്ക്ക് കൊണ്ടുവരുന്നത്. മനുഷ്യൻെറ മനസ്സിൽ അധമവികാരങ്ങൾ വളർത്തിയെടുത്ത് അതിനെ വിററു കാശാക്കാൻ തയ്യാറായി നില്ക്കുകയാണ് ഇവിടെയുള്ള ബഹുജനമാദ്ധ്യമങ്ങൾ. അവയ്ക്ക് ഏററവും നല്ല വില്പനച്ചരക്കായികിട്ടിയിരിക്കുന്നത് സ്ത്രീയെയാണ് റേഡിയോ, ടി. വി, പത്രമാസികകൾ, സിനിമ തുടങ്ങിയ എല്ലാദൃശ്യശ്രാവ്യമാദ്ധ്യമങ്ങളിലൂടെയും ജനങ്ങളുടെ മനസ്സിലേയ്ക്ക് കടത്തിവിട്ടിരിക്കുന്ന സ്ത്രീയുടെ പ്രതിരൂപം എന്ത് എന്നുപഠിച്ചാൽ സ്ത്രീയുടെ സാമൂഹ്യപദവിഇടിച്ചു താഴ്ത്താൻ ഇവരനടത്തിയിട്ടുള്ള ദസവനത്തിൻെറ ആഴം മനസ്സിലാകും.

സമൂഹത്തിൽ ഏററവും കൂടുതൽ വിററഴിക്കപ്പെടുന്ന ആനുകാലിക പ്രസിദ്ധീകരണങ്ങളുടെ താളുകൾ മറിച്ചു നോക്കുമ്പോൾ നമ്മുടെ സമൂഹം എത്തിനില്ക്കുന്ന സാംസ്കാരിക നിലവാരത്തിൻെറ താഴ്ച ബോദ്ധ്യപ്പെടും. സംഭ്രമ ജനകമായ ഇക്കിളിനോവലുകളും കഥകളും ഫീച്ചറുകളും പ്രധാന വിഷയമാക്കിക്കൊണ്ട് പുറത്തിറങ്ങുന്ന ഭൂരിപക്ഷം ആനുകാലിക പ്രസിദ്ധീകരണങ്ങളും ജീർണ്ണിച്ച സംസ്കാരത്തിൻെറ ജീവിക്കുന്ന പ്രതീകങ്ങളായി കടകളുടെ കോലായിൽ തൂങ്ങിനില്ക്കുന്നതു കാണാം. അബലയായ സ്ത്രീത്വത്തെക്കുറിച്ചും നന്മനിറഞ്ഞ പുരുഷസ്വേച്ഛാധിപത്യത്തെക്കുറിച്ചും ഉള്ള സങ്കല്പങ്ങളുടെ ഏററവും ശക്തമായ പ്രചരണോപാധികളാണിവ. സ്ത്രീകളെ

യഥാർത്ഥ സാമൂഹ്യ പ്രശ്നങ്ങളിൽ നിന്നും പിന്തിരിപ്പിക്കുകയും തങ്ങളുടെ കഥകളിലും നോവലുകളിലും സൃഷ്ടിക്കുന്ന വ്യാമോഹപൂരിതമായ ലോകത്തിൽ അവരെ ഒതുക്കിനിർത്തുകയുമാണ് ഈ ആനുകാലികങ്ങൾ ചെയ്യുന്നത്. വായനക്കാരെ ഇതിൽ നിന്നും രക്ഷിക്കാനെന്നുള്ള വ്യാജേനയാണ് വനിതാപ്രസിദ്ധീകരണങ്ങൾ ആരംഭിക്കപ്പെട്ടിട്ടുള്ളത്. എന്നാൽ അവകൾ നേരത്തേ നിലനിന്നിരുന്ന സ്ഥിതി വിശേഷത്തെ കുറേക്കൂടെ വികലമാക്കുകയും സങ്കീർണ്ണമാക്കുകയും മാത്രമാണു ചെയ്തത്. വാണിജ്യാടിസ്ഥാനത്തിൽ പത്ര മുതലാളിമാർ നടത്തുന്ന ഈ പ്രസിദ്ധീകരണങ്ങളുടെയും അന്തിമലക്ഷ്യം ലാഭം കൊയ്യുക എന്നുള്ളതു തന്നെ. അതിനു വേണ്ടുന്ന എല്ലാവിഭവങ്ങളും അവർ അതിൽ ഒതുക്കുന്നു.

വിരോധാഭാസമെന്നു പറയട്ടെ സമൂഹത്തിൽ ഇടിഞ്ഞുകൊണ്ടുവന്ന സ്ത്രീയുടെ പദവി ഉയർത്തുന്നതിനും ആധുനിക ഇന്ത്യൻ സ്ത്രീയുടെ പ്രതിച്ഛായ പ്രതിഫലിപ്പിക്കുന്നതിനും ആയി പ്രത്യക്ഷപ്പെട്ടു എന്ന വ്യാമോഹം സൃഷ്ടിച്ചിരുന്ന മിക്കവാറും എല്ലാ വനിതാ പ്രസിദ്ധീകരണങ്ങളും ഇന്ന് ഏറെക്കുറെ സ്ത്രീയെ ഏററവും വലിയ ഒരു വില്പനച്ചരക്കാക്കി സമൂഹത്തിൽ തരംതാണ നിലയിൽ ചിത്രീകരിക്കുന്നു. മാത്രവുമല്ല അവളുടെ താല്പര്യങ്ങൾ പാചകം, ആഭരണങ്ങൾ, ഭാവിവരനെ കണ്ടെത്തൽ, അതിഥി സല്ക്കാരം, മേക്കപ്പ് എന്നിവയിൽ വിജയകരമായി കരുക്കിയിടാനും ഇവ വളരെ സഹായിക്കുന്നുണ്ട്.

സ്ത്രീയുടെ നഗ്നതപ്രദർശിപ്പിച്ചു മുതലെടുക്കുന്ന സിനിമകളും സ്ത്രീകളുടെ മാമൂൽറോളുകൾ രംഗത്തവതരിപ്പിച്ചുകൈയ്യടിവാങ്ങുന്ന നാടകങ്ങളും ഒക്കെ സ്ത്രീത്വത്തെ അപമാനിക്കു ന്നതിൽ പരസ്പരം മത്സരിക്കുകയാണ് ചെയ്യുന്നത്. എന്തിന്, പൊതുജനങ്ങളുടെ പണംകൊണ്ടുനടത്തുന്ന റേഡിയോ ടിവി എന്നീമാദ്ധ്യമങ്ങൾപോലും സ്ത്രീയെ ഒരു ഉപഭോഗവസ്തുവായി ചിത്രീകരിച്ചുകൊണ്ട് സമൂഹത്തിൽ വിലസുകയാണ്. സ്ത്രീയെ ആഭാസകരമായി ചിത്രീകരിക്കുന്ന പോസ്റ്ററുകൾ തെരുവിൽ നിരവധിപ്രത്യക്ഷപ്പെടുന്നുണ്ട്. അങ്ങനെ ചുരുക്കത്തിൽ സാംസ്ക്കാരിക ജീർണ്ണതയുടെ ആധിപത്യമാണ് ഇന്ന് മാദ്ധ്യമങ്ങളിലൂടെ നടക്കുന്നത്. അതിന് ഏററവും കൂടുതൽ ബലിയാടാവുന്നത് സ്ത്രീകളും.

## നിയമത്തിനുമുന്നിൽ

സ്ത്രീകൾ ഏററവും കൂടുതൽ അനീതിയ്ക്ക് വിധേയമാകുന്നമറെറാരു രംഗമാണ് നിയമരംഗം. സമൂഹത്തിൽ നീതി നിലനിർത്താനും ചൂഷണം അവസാനിപ്പിക്കാനും, വിവേചനപരമായ പെരുമാററം അവസാനിപ്പിച്ച് നീതിപൂർണ്ണമായ ഒരു സമൂഹം സൃഷ്ടിക്കാനും വേണ്ടിയാണ് നിയമങ്ങൾ ഉണ്ടാകേണ്ടത്. ഒരു ചൂഷണാധിഷ്ഠിത സമൂഹത്തിൽ ദുർബലവിഭാഗങ്ങളുടെ താല്പര്യങ്ങൾ സംരക്ഷിക്കേണ്ടതും നിയമങ്ങളുടെ ലക്ഷ്യമായിരിക്കണം നീതിനിഷേധിക്കപ്പെടുന്നവർക്ക് നീതിലഭ്യമാക്കി മനുഷ്യാവകാശങ്ങൾ സംരക്ഷിക്കുകയും സമൂഹത്തിൻെറ സംതൃപ്തിയും സമാധാനവും കാത്തുസൂക്ഷിക്കുകയുമാണ് നിയമങ്ങളുടെ ലക്ഷ്യം.

സ്ത്രീപുരുഷ സമത്വം ഉറക്കെ പ്രഖ്യാപിച്ചുകൊണ്ടാണ് നമ്മുടെ ഭരണ ഘടന നിർമ്മിക്കപ്പെട്ടതെങ്കിലും ഇന്ത്യയിൽ നിലവിലുള്ള നിയമങ്ങളുടെ അന്തർധാര പുരുഷമേധാവിത്വപരമാണ്. വിവാഹ സംബന്ധമായ അവകാശങ്ങൾ സ്വത്തവകാശം ദത്തവകാശം എന്നിവയെ സംബന്ധിക്കുന്ന വിവിധ നിയമങ്ങൾ സ്ത്രീക്കു ഒരു വിധത്തിലും അനുകൂലമായിട്ടല്ല ഉള്ളതു്. മൗലികാവകാശങ്ങളുടെ കൂട്ടത്തിൽ തുല്യതയ്ക്കുള്ള അവകാശം ഉൾപ്പെടുത്തിയിട്ടുണ്ട്. അതിലൂടെയാണ് സ്ത്രീ പുരുഷസമത്വം ഉറപ്പാക്കിയിട്ടുള്ളതു്. എന്നാൽ മറെറാരു മൗലികാവകാശമായ "മത സ്വാതന്ത്ര്യത്തിനുള്ള അവകാശ"ത്തിൻെറ അടിസ്ഥാനത്തിൽ നിലനില്ക്കുന്ന കുടുംബ നിയമങ്ങൾ സ്ത്രീയും പുരുഷനും തമ്മിലുള്ള തുല്യതമാത്രമല്ല സ്ത്രീയും സ്ത്രീയും തമ്മിലുള്ള തുല്യതയും തകർത്തു കളയുന്ന കാഴ്ചയാണ് കാണുന്നതു്. ഈ അവകാശത്തിൻെറ പേരിൽ തന്നെ മതാടിസ്ഥാനത്തിലുള്ള നിയമങ്ങൾക്ക പ്രാബല്യം വന്നു മതേതരത്വം അടിസ്ഥാന ധാരയായി അംഗീകരിച്ചിട്ടുള്ള നമ്മുടെ നാട്ടിൽ ഹിന്ദുനിയമം, ക്രിസ്ത്യൻ നിയമം, മുസ്ലീംനിയമം പാർസി നിയമം എന്നിവ നിലനില്ക്കുന്നു. ഈ മതാടിസ്ഥാനത്തിലുള്ള എല്ലാ നിയമങ്ങളും വ്യക്തമായ സ്ത്രീ പുരുഷ വിവേചനം കാണിക്കുന്നു. ഇന്ത്യയിൽ ജനിച്ച വളന്ന ഒരു സ്ത്രീ മുസ്ലീംമത വിശ്വാസിയാണെങ്കിൽ അവരുടെ അവകാശം ഒരു തരത്തിലും മറെറാരാൾ ഹിന്ദുമത വിശ്വാസിയായാൽ അവകാശം മറെറാരു തരത്തിലും ആണെന്നുള്ള വിരോധാഭാസം ഇവിടെ നിലനില്ക്കുന്നു. ചുരുക്കത്തിൽ വ്യക്തിനിയമങ്ങൾ സമൂഹത്തിലെ സ്ത്രീകളുടേയും പുരുഷന്മാരുടേയും പദവി നിശ്ചയിക്കുന്നതിൽ വമ്പിച്ച സ്വാധീനം ചെലുത്തുന്നതു കാണാം. മാത്രമല്ല ബ്രിട്ടീഷുകാർ ഇവിടെ വിജയകരമായി നടപ്പിലാക്കിയിരുന്ന "വിഭജിച്ചു ഭരിക്കുക" എന്ന തന്ത്രം ഈ വ്യക്തി നിയമങ്ങളിലൂടെ സ്വതന്ത്ര ഇന്ത്യയിലെ ഭരണാധികാരികളും പ്രയോഗിക്കുന്നു. ഭരണഘടന പൊതുവായി വിഭാവനം ചെയ്യുന്ന സ്ത്രീ പുരുഷ സമത്വമോ വിവേചനരഹിതമായ പെരുമാററമോ വ്യക്തിനിയമങ്ങളുടെ പരിധിയ്ക്കുള്ളിൽ വരുന്നില്ല. അതേ സമയം ഇന്ത്യാക്കാരായ ജനങ്ങളെ എല്ലാവരെയും ഒന്നായി കണ്ടു കൊണ്ടു എല്ലാ ജനവിഭാഗങ്ങൾക്കും ഒരു പോലെ ബാധകമാകേണ്ട ഒരു ഏകീകൃത സിവിൽ കോഡിൻെറ രൂപീകരണം ഭരണ ഘടനയുടെ നാലാമദ്ധ്യായമായ നിർദ്ദേശകതത്വങ്ങളുടെ കൂട്ടത്തിൽ നിർദ്ദേശിച്ചിട്ടുണ്ടെങ്കിലും അതു് ഇന്നും ഏട്ടിലെ പശുവായിതന്നെ നില്ക്കുന്നു.

ബലാത്സംഗത്തിനെതിരെയുള്ള നിയമവ്യവസ്ഥകളിലും ഇന്ത്യൻ ശിക്ഷാനിയമത്തിലെ പലവകുപ്പുകളിലും ഒക്കെ സ്ത്രീതാല്പര്യത്തിനെതിരെയുള്ള ഒരു ചിന്താധാര നിലനില്ക്കുന്നതായി കാണാം. സ്ത്രീധന നിരോധനം, സതിനിരോധനം അനാശാസ്യവാണിഭം (തടയൽ) നിയമം, മുതലായ എല്ലാനിയമങ്ങളിലും കുററവാളികൾക്ക രക്ഷപ്പെടാനുള്ള പഴുതുകൾ ഉണ്ട്. സ്ത്രീകളെ അപഹാസ്യമായ രീതിയിൽ ചിത്രീകരിക്കുന്നതിനെ തടയുന്നതിനു നിയമമുണ്ടെങ്കിലും അതു് നടപ്പാക്കാറില്ല. ചുരുക്ക

ത്തിൽ സ്ത്രീകൾക്ക് നീതിലഭിക്കുന്നതിനു സഹായകമായി നിർമ്മിച്ചിരിക്കുന്ന നിയമങ്ങളിൽ പലതും അതിൻെറ ഉദ്ദേശ്യ ലക്ഷ്യങ്ങൾ സാധിക്കാൻ സഹായിക്കാത്തതാണെന്ന് കാണാവുന്നതാണ്.

ഇങ്ങിനെ സാമൂഹ്യജീവിതത്തിൻെറ വിവിധ തട്ടുകൾ പരിശോധിക്കുമ്പോൾ ഇന്ത്യൻ സ്ത്രീ അനുഭവിച്ചുകൊണ്ടിരിക്കുന്ന വിവേചനപൂർണ്ണമായ സാമൂഹ്യസമീപനത്തിൻെറയും അടിമത്തപൂർണ്ണമായ ജീവിതാനുഭവങ്ങളുടേയും ഒരു നീണ്ട പട്ടിക നമ്മുടെ മുമ്പിൽ തെളിയുന്നു.

സമൂഹത്തിൽ അപഹാസ്യതയും അവഹേളനവും സ്ത്രീകൾക്കെതിരെ നിർബാധം തുടരുന്നു. അവർ പകലന്തിയോളം ചെയ്യുന്ന പണികാണാപണിയായിമാറുന്നു.

അക്ഷരത്തിൻെറ അഗ്നിപകരാനോ വിജ്ഞാനത്തിൻെറ പ്രഭയിൽ ചൂഷകരെ തിരിച്ചറിയാനോ അവരിൽ അധികം പേർക്കും കഴിയുന്നില്ല. നിരന്തരമായ ചൂഷണം മാനസികമായും ശാരീരികമായും അവരെ തളർത്തുന്നു.

ചുററും പടുത്തുയർത്തിയിരിക്കുന്ന അന്ധവിശ്വാസങ്ങളുടേയും അനാചാരങ്ങളുടേയും പഴയോലപ്പുരസ്സു തീകൊളുത്തുവാൻ അറിവിൻെറ കൈപ്പന്തം അവർക്കു സമൂഹം കൈമാറുന്നില്ല. പരസ്യകമ്പോളങ്ങളിൽ അവർ വില്പനച്ചരക്കായി മാറുന്നു.

ആരോഗ്യരംഗത്ത് അവർ പരീക്ഷണമൃഗങ്ങളാകുന്നു.

സാഹിത്യാദികലകളിൽ അവരെ അലങ്കാരവസ്തുക്കളാക്കി മാററുന്നു.

സാമ്പത്തികരംഗത്ത് സ്വത്തുടമസ്ഥതയിൽനിന്നും അവർ അന്യവൽക്കരിക്കപ്പെടുന്നു. രാഷ്ട്രീയ രംഗത്ത് അവർ അപ്രസക്തരാകുന്നു. എന്തിന് സമത്വത്തിനും നീതിയ്ക്കും വേണ്ടി അനവരതം പോരാടുന്ന ട്രേഡ്യൂണിയൻ രംഗത്തുപോലും സ്ത്രീയുടെ ശബ്ദം മറയ്ക്കപ്പെടുന്നു.

പലപ്പോഴും നീതിയുടെ തുലാസുപോലും അവർക്കെതിരായി താഴുന്നു.

അവരുടെ കൈകാലുകൾ ബന്ധിച്ചിരിക്കുന്നു. അവരുടെ കണ്ഠങ്ങളിൽനിന്നും ഉയരുന്ന ദീനരോദനം വെറും വനരോദനമായി മാറിയിരിക്കുന്നു.

നിരാലംബരായി ആയിരങ്ങൾ നിസ്സഹായതയുടെ മറവിൽ നിഷ്ക്രിയരായി ഒതുങ്ങിക്കൂടുന്നു. സമൂഹത്തിൽ സ്ത്രീയുടെ പദവി ഉയർത്താൻ നിർമ്മിക്കപ്പെട്ട നിയമങ്ങളെല്ലാം പുസ്തകങ്ങളുടെ താളുകളിൽ സുഷുപ്തിയിൽ ആണ്ടിരിക്കുന്നു. അനീതി നിറഞ്ഞുനില്ക്കുന്ന ഈ സാമൂഹ്യവ്യവസ്ഥ മാററത്തിനു വിധേയമാകണ്ടേ?

അതെ, ഇന്നു നിലനില്ക്കുന്ന ചൂഷണാധിഷ്ഠിത സമൂഹത്തിന് അറുതി വരുത്തിക്കൊണ്ട് ചൂഷണരഹിതമായ, നീതിപൂർണ്ണമായ ഒരു സമൂഹസൃഷ്ടിയ്ക്ക് നാം ശ്രമിക്കുമ്പോൾ തീർച്ചയായും സ്ത്രീകൾ ഇന്ന് അനുഭവിച്ചുകൊണ്ടിരിക്കുന്ന എല്ലാ അടിമത്തങ്ങളും അനീതിയും കൂടെ അവസാനിപ്പിച്ചേ മതിയാവൂ. അതുകൊണ്ടുതന്നെ സാമുഹ്യമാററത്തിനു വേണ്ടിയുള്ള

പോരാട്ടത്തിന് ദ്വിമുഖലക്ഷ്യങ്ങളുണ്ടാകണം. സമൂഹത്തിലെ ബഹുഭൂരിപക്ഷം ഇന്നനുഭവിച്ചുകൊണ്ടിരിക്കുന്ന ചൂഷണപ്രക്രിയയ്ക്കും അന്ത്യംകുറിയ്ക്കുന്നതോടൊപ്പംതന്നെ നമ്മുടെ സമൂഹത്തിലെ സ്ത്രീകൾ നിത്യേന അനുഭവിച്ചുകൊണ്ടിരിക്കുന്ന വിവേചനപരമായ സാമൂഹ്യ സമീപനങ്ങൾക്കും അനവധി അനീതികൾക്കും അറുതിവരുത്തുക എന്നതും ആ പോരാട്ടത്തിന്റെ ലക്ഷ്യമാകേണ്ടതാണ്, തങ്ങളിൽ അന്തർലീനമായിരിക്കുന്ന കഴിവുകൾ വികസിപ്പിച്ച് ശക്തമായ ഒരു വ്യക്തിത്വത്തിന്റെ ഉടമയായി വളരാൻ സ്ത്രീകളെ സഹായിക്കുന്ന സ്വതന്ത്രമായ സാമൂഹ്യപശ്ചാത്തലം സൃഷ്ടിക്കുക എന്നത് സാമൂഹ്യ മാററത്തിനുള്ള പ്രവർത്തനങ്ങളുടെ ഉദ്ദേശമാകണം. അങ്ങിനെ ദ്വിമുഖ ലക്ഷ്യത്തോടുകൂടിയുള്ള പോരാട്ടം ശക്തിപ്പെടുത്തുവാനും വിജയപ്പിക്കുവാനും ഉള്ള ഉത്തരവാദിത്വം സ്ത്രീകളും പുരുഷൻമാരും തുല്യപങ്കാളിത്തത്തോടും സമഭാവനയോടുംകൂടി ഏറെറടുക്കേണ്ടതുണ്ട്.

## പരിഷത്തിന്റെ പങ്ക്

"ശാസ്ത്രം സാമുഹ്യവിപ്ലവത്തിന്" എന്ന മുദ്രാവാക്യവുമായി സാമൂഹ്യരംഗത്തു പ്രവർത്തിക്കുന്ന ജനകീയശാസ്ത്ര പ്രസ്ഥാനമെന്ന നിലയിൽ ചൂഷണരഹിതമായ, നീതിനിർഭരമായ ഒരു സമൂഹസൃഷ്ടിക്കു വേണ്ടിയുള്ള പ്രവർത്തനങ്ങൾ ആരംഭിച്ചിട്ട് കാൽനൂററാണ്ടിലേറെക്കാലമായിരിക്കുന്നു. കേരളത്തിന്റെ നാലതിരുകൾക്കകത്താണ് ആദ്യം പ്രവർത്തനം ആരംഭിച്ചതെങ്കിലും കേരളത്തിന്റെ അതിർത്തിയ്ക്കപ്പുറത്തേയ്ക്ക് നമ്മുടെ ആശയങ്ങൾ കൊണ്ടെത്തിക്കാനും സമാനചിന്താഗതിക്കാരായ പുരോഗമനപ്രസ്ഥാനങ്ങളെ കോർത്തിണക്കി ഒരു അഖിലേന്ത്യാശാസ്ത്ര സംഘടനകളുടെ ശൃംഖല ഉണ്ടാക്കാനും ഇന്നു നമുക്കു സാധിച്ചിരിക്കുന്നു. എങ്കിലും കഴിഞ്ഞകാൽനൂററാണ്ടുകാലത്തെ പ്രവർത്തന പരമ്പരയിലേയ്ക്ക് തിരിഞ്ഞുനോക്കുമ്പോൾ നമ്മുടെ പ്രവർത്തനത്തിന്റെ ഏററവും വലിയ ദൗർബല്യമായി കാണുന്നത് പരിഷത്ത്പ്രവർത്തനങ്ങളിൽ സ്ത്രീകളുടെ പങ്കാളിത്തത്തിലുള്ള അപര്യാപ്തതയാണ്. ഇതു മനസ്സിലാക്കികൊണ്ടാണ് 1980 മുതൽ വനിതാപ്രവർത്തകരെ കൂടുതലായി പരിഷത്ത് പ്രവർത്തനങ്ങളിലേയ്ക്കു കൊണ്ടുവരുവാനുള്ള ബോധപൂർവ്വമായ പ്രവർത്തനം ആരംഭിച്ചത്. പരിഷത്ത് വിഭാവനം ചെയ്യുന്ന സാമൂഹ്യവിപ്ലവം സാധിതപ്രായമാകണമെങ്കിൽ സ്ത്രീയും പുരുഷനും ഒരുമിച്ചുചേർന്നു പ്രവർത്തിച്ചേ മതിയാവൂ എന്ന് ദിവസംകഴിയുംന്തോറും സംഘടനയ്ക്ക് കൂടുതൽ കൂടുതൽ ബോദ്ധ്യം വന്നുതുടങ്ങി.

വിവിധ സ്ത്രീപ്രശ്നങ്ങളെ സംബന്ധിച്ച് പരിഷത്തു സംഘടിപ്പിച്ച പഠനക്ലാസ്സുകൾ ഈ രംഗത്ത് കൂടുതലായി സ്ത്രീകളെ ആകർഷിക്കുന്നതിനു സഹായിച്ചിട്ടുണ്ട്. 1987-ൽ പരിഷത്ത് സംഘടിപ്പിച്ച വനിതാശിബിരത്തിൽ വച്ച് അംഗീകരിച്ച പരിഷത്തിന്റെ വനിതാരേഖ സംഘടനയുടെ പ്രവർത്തനങ്ങൾക്ക് ഒരു പുതിയമാനം നല്കുകയുണ്ടായി, "സ്ത്രീകളും സമ്പദ്ഘടനയും" എന്ന വിഷയത്തെ അധികരിച്ചുള്ള ശില്പശാല സ്ത്രീകളുടെ സമൂഹത്തിലെ അധമമായ പദവിയെക്കുറിച്ച്, അതിൽ പങ്കെടുത്തവർക്ക് ഒരു വ്യക്തമായ തിരിച്ചറിവ് ലഭ്യമാക്കുകയുണ്ടായി. ഈ ശില്പശാലയോടനുബന്ധിച്ച് അതിൽ പങ്കെടുത്തവർ നടത്തിയ സർവ്വേയും സമൂഹത്തിൽ നിലനില്ക്കുന്ന യാഥാർത്ഥ്യങ്ങളെ കുറേക്കൂടി അടുത്തുമനസ്സിലാക്കുവാൻ സഹായിച്ചു. അതിനുശേഷം സംഘടിപ്പിച്ച "സ്ത്രീകളും ആരോഗ്യവും" "സ്ത്രീകളും മാദ്ധ്യമവും" എന്ന രണ്ട് ശില്പശാലകളിലും ആ രംഗങ്ങളുമായി ബന്ധപ്പെട്ട സ്ത്രീകൾ നേരിട്ടുകൊണ്ടി

രിക്കുന്ന പ്രശ്നങ്ങളെക്കുറിച്ച് കുറേക്കൂടി വ്യക്തമായ ചിത്രം ഉരുത്തിരിഞ്ഞു വരുകയുണ്ടായി. ഈ മൂന്നു ശില്പശാലകളിലും നടന്ന പഠനത്തിന്റെ ഫലമായി സംഘടന മനസ്സിലാക്കിയ കാര്യങ്ങൾ കൂടുതൽ വ്യാപകമായി അംഗങ്ങളുടെയിടയിൽ വ്യാപിപ്പിക്കുന്നതിനു സഹായകമായി സംസ്ഥാനത്തിന്റെ വിവിധ ഭാഗങ്ങളിൽ ഈ വിഷയങ്ങളെ അടിസ്ഥാനമാക്കി ചർച്ചാക്ലാസ്സുകൾ നടത്തുകയുണ്ടായി. എങ്കിലും ഈ ക്ലാസ്സുകളിൽ കൂടുതലും പങ്കാളികളായതു് വനിതകൾ മാത്രമായിരുന്നു എന്ന ഒരു പോരായ്മ നില നില്ക്കുന്നു.

സമൂഹത്തിൽ നിലനില്ക്കുന്ന വനിതാപ്രശ്നങ്ങളെ സംബന്ധിക്കുന്ന വ്യക്തമായ കാഴ്ചപ്പാട് സ്ത്രീകളുടേയും പുരുഷന്മാരുടേയും ഇടയിൽ ഒരുപോലെ വ്യാപിപ്പിക്കുകയും, സ്ത്രീയും പുരുഷനും ഒരുമിച്ച് പങ്കാളികളാകുന്ന പോരാട്ടങ്ങൾ സംഘടിപ്പിക്കുകയും ആയിരിക്കണം സാമൂഹ്യമാററത്തിനുവേണ്ടിയുള്ള പ്രവർത്തനങ്ങളുടെ അടിസ്ഥാനം. ഈ ലക്ഷ്യത്തിന് ഊന്നൽ കൊടുത്തുകൊണ്ടാണ് പരിഷത്ത് ഈ വർഷത്തിൽ വനിതാകലാജാഥകൾ സംഘടിപ്പിച്ചതു്.

സമൂഹത്തിലെ പൊതുചൂഷണത്തിനെതിരെയും സ്ത്രീകൾ എന്ന നിലയ്ക്കു് അനുഭവപ്പെടുന്ന പ്രത്യേകതരചൂഷണത്തിനെതിരെയും പോരാടാൻ ജനങ്ങളെ സജ്ജരാക്കുന്നതിന്റെ ആദ്യപടിയെന്ന നിലയിലാണ് ജാഥകൾക്ക് രൂപം കൊടുത്തതു്. ഇതിനാവശ്യമായ ഒരു ജനകീയപോരാട്ടം ആരംഭിക്കുന്നതിന്റെ കാഹളം ഊതിക്കൊണ്ടാണ് ജാഥകൾ കടന്നു പോകുന്നതു്.

സ്ത്രീപ്രശ്നങ്ങൾക്ക് പ്രത്യേക ഊന്നൽകൊടുത്തുകൊണ്ടു് കൂടുതൽ സ്ത്രീകളുടെ പങ്കാളിത്തത്തോടെ സാമൂഹ്യപ്രശ്നങ്ങൾ കലാരൂപത്തിൽ ജനസമക്ഷം അവതരിപ്പിച്ച് ജനബോധനം നടത്തുകയാണ് പരിഷത്ത് വനിതാകലാജാഥകളിലൂടെ ചെയ്തതു്. അതിലൂടെ സ്ത്രീപുരുഷ സമത്വത്തിന്റെ സന്ദേശം എല്ലാ ജനങ്ങളിലും എത്തിക്കുന്നതിനും സ്ത്രീകളിൽ അന്തർലീനമായിരിക്കുന്ന അനന്തമായ സ്വാതന്ത്ര്യബോധത്തേയും അജയ്യമായ കർമ്മശക്തിയേയും കെട്ടഴിച്ചുവിട്ടുകൊണ്ടു് അവർ അണിഞ്ഞിരിക്കുന്ന അടിമത്തച്ചങ്ങലപൊട്ടിച്ചെറിഞ്ഞ് ചൂഷണ രഹിതമായ ഒരു സമൂഹസൃഷ്ടിയ്ക്കുവേണ്ടി പുരുഷനോടൊപ്പം സമഭാവനയോടെ രണാങ്കണത്തിൽ അണിനിരക്കാൻ ആഹ്വാനം ചെയ്തുകൊണ്ടുമാണ് വനിതാകലാ ജാഥകൾ കേരളത്തിലാകമാനം പര്യടനം നടത്തിയതു്. കേരളീയ സമൂഹത്തിൽ ഒരുവലിയ മാററത്തിന്റെ നാന്ദികുറിയ്ക്കുവാൻ സഹായിച്ച ഈ പ്രവർത്തനം, ബഹുജനസംഘടനകളുടേയും രാഷ്ട്രീയ പ്രസ്ഥാനങ്ങളുടേയും സാംസ്കാരിക, യുവജന, വിദ്യാർത്ഥി പ്രസ്ഥാനങ്ങളുടേയും സഹായസഹകരണങ്ങൾ കൊണ്ടും നിർലോഭമായ പ്രോത്സാഹനം കൊണ്ടും ഒരു വമ്പിച്ച വിജയമായി തീർന്നിരിക്കുന്നു.

ഇപ്പോൾ ഉണർന്നെഴുന്നേററു വന്നിരിക്കുന്ന നവശക്തിയെ സമാഹരിച്ചുകൊണ്ടു് സാമൂഹ്യ പരിവർത്തനത്തിനു വേണ്ട പോരാട്ടത്തിന്റെ ആക്കം വർദ്ധിപ്പിക്കേണ്ടതുണ്ടു്. ഇതിനു വേണ്ട കളമൊരുക്കുവാനുള്ള ചുമതല പരിഷത്ത് പ്രവർത്തകരെന്നുള്ള നിലയിൽ നാം ഏറെറടുത്തേ മതിയാവൂ. അതിനു വേണ്ട തരത്തിൽ ആശയവ്യക്തതയും ആവേശവും ഉൾക്കൊണ്ടു കൊണ്ടു് നവോന്മേഷത്തോടും വർദ്ധിച്ച കർമ്മചൈതന്യത്തോടും നമ്മുടെ പ്രവർത്തന മണ്ഡലത്തിലേയ്ക്കു മടങ്ങാം.

(1989 ഡിസംബർ 3-ാം തീയതി കോട്ടയത്തും തലശ്ശേരിയിലും വച്ചു നടത്തിയ പരിഷത്ത് പ്രവർത്തകരുടെ പഠന ക്ലാസിൽ ചർച്ചക്കു നൽകിയ കുറിപ്പ്)